25ഫെബ്രുവരി, വ്യാഴം, 2021

നിത്യചൈതന്യ കളരി (രജി)
ഡൽഹി : 110096



എന്നും നേരിനൊടൊപ്പം

# കളരിപ്പയറ്റ് റെക്കോർഡുകൾ കളരിസമൂഹത്തിനെതിരെയുള്ള വെല്ലുവിളി

പുരോഗമന പാതയിലെ കളരിപ്പയറ്റും, കളരി പരിശീലകനും എന്നത് തന്നെയാണ് ഇന്നത്തെ പ്രധാന വിഷയം. ഉത്തമനായ ഒരു കളരി പരിശീലകൻ ആകുക എന്നതിൽ കവിഞ്ഞ് ഇന്നത്തെ തലമുറയുടെ ട്രൻറ് എങ്ങനെയെങ്കിലും ഒരു 'റെക്കോർഡ്' ഉണ്ടാക്കിയെടുക്കലാണ്. അടുത്തകാലത്ത് മാധ്യമങ്ങളിൽ സ്ഥിരം വാർത്തയായിക്കഴിഞ്ഞു കളരിപ്പയറ്റ് എന്ന ആയോധനകലയുടെ പേരിൽ കേരളത്തിൽ അങ്ങോളമിങ്ങോളം കളരി ഗുരുനാഥന്മാരും, ശിഷ്യന്മാരും മത്സരിച്ച് റെക്കോർഡുകൾ തകർക്കുന്നതിനെക്കുറിച്ച്. റെക്കോർഡുകൾ തകർത്തകാട്ടെ.... ഉറുമി വീശിയും, വടി വീശിയും, വാള് വീശിയും, തലകുത്തി മറിഞ്ഞും. ഇത്തരം അതിശയ പ്രകടനങ്ങൾ ഈ കാലഘട്ടത്തിൻെറ മാത്രം പ്രത്യേകതയായി കണ്ടാൽ മതിയാകും. കാരണം കളരിയുടെ ഉൽഭവം മുതൽ ഇന്ന് വരെ ഇത്തരം സാഹസിക രീതികൾ കാണുകയോ, കേൾക്കുകയോ അല്ലെങ്കിൽ മൺ മറഞ്ഞുപോയ കളരിആചാര്യന്മാർ പറഞ്ഞതായിട്ടോ എവിടെയെങ്കിലും രേഖപ്പെടുത്തിയിട്ടുള്ളതായിട്ടോ ഒരറിവും കണ്ടെത്താൻ കഴിയാത്ത സ്ഥിതിക്ക് ഇത്തരം റെക്കോർഡുകൾ കലിയുഗത്തിൻെറ മേന്മതന്നെ. കലിയുഗത്തിൽ ഇതും ഇതിനപ്പുറവും കേൾക്കേണ്ടതായി വരും. അതുകൊണ്ടാണല്ലോ ഈ കാലഘട്ടത്തെ കലികാലം എന്ന് വിശേഷിപ്പിക്കുന്നതും.

അടിസ്ഥാന തത്വങ്ങളിൽ അധിഷ്ഠിതമായ കളരിപ്പയറ്റ് എന്ന ആയോധനകലയിൽ ഇത്തരം ചെയ്തികളെ പൂർവാചാര്യന്മാർ ഒരു കാലത്തും മാനിച്ചിരുന്നില്ല എന്നു മാത്രമല്ല, അവസരോചിതമായി ഒരു പഴമൊഴിയിലൂടെ (വിനാശകാലേ വിപരീതബുദ്ധി) പറഞ്ഞിരുന്നതായി കാണാം.

ഇന്നത്തെ പ്രശ്നവിഷയം റെക്കോർഡ് ആണല്ലോ ?. ഇതു കരസ്ഥമാക്കിയവരോട് ഒരേ ഒരു ചോദ്യം ? കളരിപ്പയറ്റിൽ നിങ്ങൾക്കു മുമ്പ് നിങ്ങൾ കാട്ടിയ സാഹസികതയിൽ ആരാണ് റെക്കോർഡ് ഇവിടെ സ്ഥാപിച്ചിട്ടുള്ളത് ?. അങ്ങനെ ഒരു കീഴ്വഴക്കം നിലനിൽക്കുകയും അതിനെ മറ്റൊരാൾ മാറ്റുരയ്ക്കുന്ന രീതിയെയാണല്ലോ റെക്കോർഡ് എന്ന് കൊണ്ടു ഉദ്ദേശിക്കുക. അല്ലാതെ ഒരു സുപ്രഭാതത്തിൽ മാധ്യമങ്ങളിൽ കൂടി കേൾക്കുന്ന വാർത്ത മാത്രമായി ഒതുങ്ങിയാൽ മതിയോ ഇത്തരം സാഹസിക റെക്കോർഡുകൾ?

റെക്കോർഡുകൾ നേടിയവർ കളരിയുടെ ഭാഷയിൽ പറഞ്ഞാൽ ഈ കാര്യത്തിൽ നേരും നെറിയും വച്ചു പുലർത്തുവാൻ തയ്യാറാകണം. ഈ മേഖലയിലെ പ്രഗ്ൽഭരെ ഉൾപ്പെടുത്തിക്കൊണ്ടും, പൂർണ്ണമായും അവരുടെ സാന്നിധ്യത്തിലും വേണം ഇത്തരം സാഹസങ്ങൾ കാട്ടി റെക്കോർഡുകൾ കരസ്ഥമാക്കുവാൻ. കൂടാതെ ആധുനിക സാങ്കേതികവിദ്യകൾ നിറഞ്ഞ ഈ കാലത്ത് മറ്റുന്നവർക്കായി ഈ റെക്കോർഡ് തകർത്തവർ അതിൻെറ വിശദാംശങ്ങൾ പങ്ക് വയ്ക്കുവാനും തയ്യാറാകണം. ഒരാൾ അഞ്ചു മണിക്കൂർ സമയം ദൈർഘ്യത്തിൽ ഏതെങ്കിലും ഒരു ആയുധം കളരിയുടെ കീഴ്‌വഴക്കങ്ങൾ മാനിച്ച് റെക്കോർഡ് കരസ്ഥമാക്കി എന്ന് പറയുമ്പോൾ, ആദ്യമായി അറിയേണ്ടുന്ന ഒരു കാര്യം ഈ പറയുന്ന വ്യക്തി കളരിപ്പയറ്റ് എന്ന കലയിൽ ഈ ഇനത്തിൽ നിർദ്ദേശിച്ചിട്ടുള്ള മാനദണ്ഡങ്ങൾ പാലിച്ചിരുന്നുവോ? അതോ സാമ്പത്തികം നൽകി കളരിയുടെ പേരിൽ റെക്കോർഡ് കരസ്ഥമാക്കുകയായിരുന്നുവോ? കളരിപ്പയറ്റിൽ ഇതുവരെ നേടിയെടുത്തെന്ന് അവകാശപ്പെടുന്ന ഒരു റെക്കോർഡിനു പോലും ദേശീയതലത്തിലോ അന്തർദ്ദേശീയ തലത്തിലോ ഒരു മാന്യതയും ഇല്ല എന്നത് മറ്റൊരു സത്യം. കാരണം ഇത്തരം മൽസരത്തിൻെറ നടത്തിപ്പുകാർ അവരുടെ സംഘടനയുടെ സാമ്പത്തിക ലാഭത്തിൻെറ ലക്ഷ്യത്തിൻെറ ഭാഗമായിട്ടാണ് ഇത്തരം കലാപരിപാടികൾ സംഘടിപ്പിക്കുന്നത്. അല്ലാതെ കലയെ വളർത്തുവാനല്ല.

ഇത്തരം നാണം കെട്ട രീതികൾ കളരിപ്പയറ്റ് എന്ന കലക്ക് എന്ത് നേട്ടമാണ് ഉണ്ടാക്കുക. റെക്കോർഡ് കരസ്ഥമാക്കി എന്ന് വീമ്പ് വിളിച്ച് പറഞ്ഞ് കൊട്ടിയാഘോഷിക്കുവാൻ ഇക്കൂട്ടർക്ക് ലജ്ജയില്ലേ? അത് ഇക്കൂട്ടർക്ക് ഉണ്ടാകാൻ വഴിയില്ല, കാരണം അതിനുള്ള വകതിരിവ് ഇക്കൂട്ടർക്ക് ലഭ്യക്കണമങ്കിൽ ആദ്യം ഇവർ ഇത്തരം വിദ്യകൾ ഗുരുത്വം ഉള്ളവരിൽ നിന്ന് അഭ്യസിക്കുവാൻ തയ്യാറാകണം. അല്ലെങ്കിൽ ഇങ്ങനെ പറയേണ്ടിവരും. 'ഗുരുക്കൾ നിന്നു പാത്തിയാൽ ശിഷ്യൻ നടന്നു പാത്തും'. ''ഗുരുക്കൾ നിന്നു മുള്ളിയാൽ ശിഷ്യൻ നടന്നു മുള്ളും'

മറ്റൊരു പ്രധാന കാര്യം, റെക്കോർഡ് കരസ്ഥമാക്കിയവരിൽ ഒട്ടുമക്കാൽ പേരും നിലവിലെ കളരിപ്പയറ്റ് സംഘടനിൽ അംഗത്വമുള്ളവരാണ്. ഇവരുടെ ഇത്തരം തെറ്റായ നീക്കങ്ങൾക്കെതിരെ സംഘടനപ്രതിനിധികൾ മൗനം പാലിക്കുന്നത് എന്ത് കൊണ്ട്.? സംഘടനിൽ പ്രവർത്തിക്കവെ കാലകാലങ്ങളായി കളരിപ്പയറ്റ് കലയിൽ അനുവർത്തിച്ചു പോരുന്ന കീഴ്‌വഴക്കങ്ങളെ മാറ്റിമറിച്ചു കൊണ്ടാണ് ഇക്കൂട്ടരുടെ പോക്ക്. ഒരു കണക്കിന് പറഞ്ഞാൽ കേരളത്തിലെ കളരി സംഘടകളും, ഈ റെക്കോർഡ് സ്ഥാപിച്ചവരും നാഥനില്ലാ കളരിയിലെ അംഗങ്ങളാണ്. അല്ലെങ്കിൽ എന്ത് കൊണ്ട് ജില്ലാ /സംസ്ഥാന / ദേശീയ കളരിപ്പയറ്റ് മൽസരങ്ങൾ അരങ്ങേറുമ്പോൾ ഇത്തരം അമാനുഷിക വ്യക്തികൾക്ക് മത്സരവേദിയിൽ അവസരം നൽകി അവരുടെ കഴിവുകളെ പ്രദർശിപ്പിക്കുവാൻ കളരി സംഘടനകൾ തയ്യാറാകുന്നില്ല. അതിന് അവർ ന്യായമായി കടപ്പെട്ടിരിക്കുന്നു. ഏതായാലും ഇക്കൂട്ടർ സ്ഥാപിച്ചെന്നു അവകാശപ്പെടുന്ന ഇത്തരം തരംതാണ ലോകാത്തര കളരിപ്പയറ്റ് റെക്കോർഡുകാർ കളരിസമൂഹത്തിനെതിരെയുള്ള വെല്ലുവിളി തന്നെ.

ഇന്നത്തെ സാഹചര്യത്തിൽ ഈ കലയിൽ നിലവിലെ ഒരു കളരിഗുരുനാഥന്മാരോട് മറ്റൊരു കളരി ഗുരുനാഥൻ നിനക്ക് കളരിയെക്കുറിച്ച് എന്ത് അറിയാം എന്ന് തിരക്കിയാൽ, ഈ സംഭവത്തിന് സാക്ഷ്യം വഹിക്കുന്ന മൂന്നാമന് വളരെ പെട്ടെന്ന് പറയുവാൻ കഴിയും. ഇവർ രണ്ടു പേരും ഒരേ തരക്കാർ തന്നെ. ചുരുക്കം ഈ കേട്ടവനും മറുപടി പറഞ്ഞവനും അറിവിൻെറ കാര്യത്തിൽ ഒരേ തട്ടിൽ അളക്കാം എന്നർത്ഥം.

കളരിപ്പയറ്റിൽ രണ്ട് സംപ്രദായങ്ങൾ നിലവിൽ ഉണ്ടെന്നും അതിനെ സംരക്ഷിച്ചു പോരുന്നുവെന്നുമാണ് പൊതുവെയുള്ള അഭിപ്രായം. എന്നാൽ അടുത്തയിടെ കേന്ദ്ര സർക്കാരിൻെറ ഒരു വെബ് സൈറ്റ് ശ്രദ്ധിച്ചപ്പോൾ കാണുവാൻ കഴിഞ്ഞ് കേരളത്തിൽ നിലവിൽ ഈ രണ്ട് കളരി സംപ്രദായവും നിലനില്ക്കുന്നില്ല, മറിച്ച് അവർ രേഖപ്പെടുത്തിയിരിക്കുന്നത് മറ്റ് മൂന്ന് രീതിയിലുള്ള സംബ്രദായത്തെക്കുറിച്ചാണ് (കൈകുത്തിപ്പയറ്റ് , വട്ടേതിരിപ്പൻ , പിള്ളതാങ്ങി) രേഖപ്പെടുത്തി കണ്ടത് . ഇതിനെക്കുറിച്ച് ഇവിടെ ചോദിക്കുവാനും പറയുവാനും വേണ്ടപ്പെട്ടവർ ഇല്ല എന്നത് തന്നെ കാരണം.

ഇത്തരം ( റെക്കോർഡ് തകർക്കൽ) അഥവാ അതിശോക്തികളെല്ലാം വടക്കൻ കളരി സമ്പ്രദായത്തിൽ മാത്രം ഉടലെടുക്കുകയും, അത് ലോകരെ കൊട്ടി അറിയുക്കുകയും ചെയ്യുന്ന രീതി, ഒരു തരത്തിൽ പറഞ്ഞാൽ കേളരത്തിൻെറ ആയോധനകല തങ്ങളുടെ മാത്രം ആണെന്ന് സ്ഥാപിച്ചെടുക്കുവാനുള്ള ശ്രമത്തിൻെറ ഭാഗമാണോ എന്ന് തോന്നിയേക്കാം. ഇവിടെ ചിന്തിക്കേണ്ടുന്ന മറ്റൊരു കാര്യം തെക്കൻ കളരി സമ്പ്രദായത്തിൽ ഇത്തരം പ്രഗ്ൽഭരെ ഇതുവരെ നമുക്ക് കാണുവാൻ കഴിയാത്തത് ഒരു പക്ഷെ, ഗുരുപരമ്പരയുടെ ഭയം കൊണ്ടോ, ഗുരുഭക്തിയുടെ ഭാവന അവരിൽ നിലനില്ക്കുന്നത് കൊണ്ടോ ആയിരിക്കാം എന്ന് കരുതുന്നതാകും ശരി

കാലം മാറി, ആധുനിക സാങ്കേതിക വിദഗ്ദതയിൽ പുത്തൻ തലമുറ റെക്കോർഡിൻെറ പിന്നാലെ പോകുമ്പോൾ ചിന്തിക്കേണ്ടുന്ന ഒരു കാര്യം നിങ്ങൾക്ക് മുമ്പേ ഈ വഴിയിൽ സഞ്ചരിച്ച കളരി ഗുരുനാഥന്മാരുടെ കഴിവ് ആരാലും അളക്കുവാൻ കഴിയാത്ത തക്കതാണ്. ഈ അവസരത്തിൽ ആരോമൽ ചേകോർ അരിങ്ങോടുമായി അങ്കം വെട്ടിയത്തിൻെറ വീരകഥ ഓർക്കുന്നത് നന്നായിരിക്കും.

"നഗരിത്തലക്കലെയങ്കത്തട്ടില്
മയിലിനെപോലെ പറന്നു കയറി
അരിങ്ങോടരുമായിട്ടാരോമല് ചേകോര്
'ആറേഴുനാഴിക'യങ്കം വെട്ടി"

അക്കാലത്ത് ചേകോന്മാരുടെ ഇത്തരം അതിശയിപ്പിക്കുന്ന അങ്ക കഴിവുകളെ ഏത് അളവ് കോൽകൊണ്ടാണ് അളക്കുവാൻ സാധിക്കുക. അതും പോട്ടെ ഇവരുടെ ഈ പ്രകടനങ്ങൾക്ക് ഏതുതരം റെക്കോർഡിലാണ് ഉൾപ്പെടുത്തുവാൻ കഴിയുക. ഈ വക കാര്യങ്ങൾ ആധുനിക കളരിപ്പയറ്റ് റെക്കോർഡ് കരസ്ഥമാക്കിയവർക്കു വേണ്ടി വിട്ടുതന്നിരിക്കുന്നു. നിങ്ങൾക്ക് തീരുമാനിക്കാം.

ആദ്യകാലങ്ങളിൽ കളരിപ്പയറ്റ് എന്ന ആയോധനകലയെക്കുറിച്ച് ലഭ്യമായിട്ടുള്ള രചനകളിൽ ആചാര്യന്മാൻ ഇക്കാര്യം അടിവരയിട്ട് പറഞ്ഞിട്ടുമുണ്ട്. "ഞങ്ങളുടെ ഗ്രന്ഥങ്ങൾ അപൂർണ്ണമാണെന്നും, എണ്ണമറ്റ കാര്യങ്ങൾ വിട്ട് പോയിട്ടുണ്ടെന്നും, അവർക്ക് തന്നെ അതുവരെ ദർശിക്കുവാൻ കഴിയാത്തത്ര നിഗൂഢമായ പല വിദ്യകൾ അറിയുന്നവർ ഈ കലയിൽ കേരളക്കരയിൽ ഉണ്ടെന്നും, ഒരു ആയുസ്സു കൊണ്ട് മുഴുവിപ്പിക്കുവാൻ കഴിയുന്നതല്ല ഈ വിദ്യയുടെ പഠനശൃംഖല എന്നും ഒക്കെ." അവരുടെ സൂക്ഷ്മത നിറഞ്ഞ ഇത്തരം ശ്രുതികൾ ആഴത്തിൽ ദർശിക്കുവാൻ കഴിയുന്ന ഒരു കളരി പരിശീലകന് ഒരിക്കലും അവകാശപ്പെടാനാകില്ല, സ്വയം കളരിപ്പയറ്റ് റെക്കോർഡ്കാരനാണെന്ന്.

കലികാലത്തിൽ നമ്മൾ കാണുന്ന റെക്കോർഡുകൾ പൂർവ ഉഗ്രപ്രതാപികളായ കളരി ഗുരുനാഥന്മാരുടെ കഴിവിനെ/പ്രാപ്തിയെ ആധുനിക ശിഷ്യന്മാർ കുറച്ചു കാണുവാൻ ശ്രമിക്കുന്നതിൻെറ പുറപ്പാടാണോ, അതോ ഇവരെ പരിശീലിപ്പിക്കുന്ന അല്പ ജ്ഞാനികളായ കളരി ഗുരുക്കന്മാരുടെ തലയിൽ ഉദിക്കുന്ന വിരോധോഭാസങ്ങളോ, അതുമല്ലെങ്കിൽ പുത്തൻതലമുറയെ വഴിതെറ്റിക്കുവാനുള്ള പുതിയ ഏർപ്പാട് എന്നൊക്കെ വിശേഷിപ്പിക്കാം. എന്തൊക്കെ ആയാലും ശാസ്ത്രീയത നിലകൊണ്ട കളരിപ്പയറ്റ് എന്ന ആയോധനകലയെ ലോകരുടെ മുന്നിൽ ഒരു കൺകെട്ടു വിദ്യയായിട്ടോ, ഐന്ദ്രികജാലമായിട്ടോ കാട്ടുവാൻ ശ്രമിക്കുന്നതിൻെറ ഭാഗമായി കളരിപ്പയറ്റിനെ മാറ്ററുത്. അടുത്ത കാലത്ത് ഒരു കളരി ആചാര്യൻെറ കളരിപ്പയറ്റ് എന്ന വിഷയത്തിലെ ഒരുപുസ്തകത്തിന് നൽകി പേർ ഇങ്ങനെയായിരുന്നു "കളരിപ്പയറ്റ് - അത്ഭുതവഹമായ കല". ഇതിൽ നിന്നും മനസ്സിലാക്കേണ്ടത് കളരിപ്പയറ്റ് എന്ന കല കുറ്റം തീർത്ത് പഠിച്ചവന് അത് ശാസ്ത്രം. പഠിപ്പുകേട് സംഭവിച്ചവന് അത്ഭുതവഹവും. ഈ പ്രവണത ഈ കല നിലനില്ക്കുന്നോളം കാലം തുടരും. കേരളത്തിൻെറ ആയോധനകലക്ക് ഇത്തരം റെക്കോർഡുകൾ കൊണ്ട് ദേശീയ അന്തർദ്ദേശീയ തലങ്ങളിൽ ഒരുതരത്തിലും നേട്ടം കൊയ്യുവാൻ സാധിക്കില്ല എന്ന് മാത്രമല്ല കാലാകാലങ്ങളിൽ കളരി ചരിതത്തിൻെറ താളുകളിൽ ഇത്തരം സാഹസികർ പരിഹാസപാത്രമായി ജീവിക്കും എന്ന് ചിന്തിക്കുന്നത് ഈ അവസരത്തിൽ നന്നായിരിക്കും.

നിത്യചൈതന്യ കളരി
ഡൽഹി 110096

